

സ്റ്റാഫ് ലേഖകൻ

# പുതിയപുസ്തകങ്ങൾ













## കവികൾ നിരൂപണരംഗത്ത്

സൗന്ദര്യത്തിന്റെ ആകാശം തേടിപ്പോകുന്ന കവിതയും സത്യത്തിന്റെ ഭൂമി തേടിപ്പോകുന്ന നിരൂപണവും സമന്വയിക്കപ്പെടുന്ന ഡോ.കെ.എം. ജോർജ്ജിന്റെ ഈ കൃതി അത്യന്തം ഹൃദ്യവും ആസ്വാദ്യ മധുരവുമാണ്.

പ്രസാ: പ്രഭാത് ബുക്ക്ഹൗസ്

## ചൈന 89

ഈ വർഷം ചൈനയിൽ നടന്ന വിദ്യാർത്ഥിസമരത്തിന്റെ വേരിലേക്കു കടന്നുചെല്ലുന്ന ഒരു ഗ്രന്ഥം. ഈ വിഷയത്തെക്കുറിച്ച് മലയാളത്തിലാദ്യമായി ഇറങ്ങുന്ന ഒരു ഗ്രന്ഥമാണിത്. ബിഷപ്പ് പൗലോസ് മാർ പൗലോസ്, റവ. എം.ജെ. ജോസഫ്, റവ. എ.പി. ജേക്കബ്, പ്രൊ. ജോൺ എം. ഇട്ടി എന്നിവരാണ് ലേഖകന്മാർ. ലേഖകന്മാർ എത്തിച്ചേരുന്ന നിഗമനം ഇതാണ്: ചൈനയിൽ മാർക്സിസം ഒരു പുനർവായനയ്ക്കു വിധേയമാകുന്നു എന്നതിന്റെ തെളിവാണ് ചൈനയിൽ നടന്ന വിദ്യാർത്ഥി പ്രക്ഷോഭം.

ചൈനയിലെ സാഹചര്യങ്ങളെക്കുറിച്ച് പഠിക്കാൻ ചൈനയിലെത്തിയ ഒരു പ്രതിനിധി സംഘത്തിലെ അംഗമായിരുന്നു പൗലോസ് മാർ പൗലോസ്. മാർക്സിസത്തിന്റെ പ്രസക്തിയിൽനിന്നു വ്യതിചലിക്കാതെതന്നെ മാർക്സിസം ചൈനയിൽ ഉൾക്കൊള്ളേണ്ട നവചൈതന്യത്തെക്കുറിച്ചാണ് പൗലോസ് മാർ പൗലോസ് ചിന്തിക്കുന്നത്. വിദേശ ശക്തികളുടെ അട്ടിമറിപ്രവർത്തനങ്ങളുടെ ഭാഗമാണ് ചൈനയിൽ നടന്ന സംഭവവികാസങ്ങൾ എന്ന പാരമ്പര്യാധിഷ്ഠിതവാദത്തിനുനേരെ പൗലോസ് മാർ പൗലോസ് ഇങ്ങനെ പറയുന്നു: "ഇപ്പോൾ വളരെയേറെ കേട്ടുകൊണ്ടിരിക്കുന്ന ഒരു കാര്യമാണ്, ഈ സമരത്തിന്റെയൊക്കെ പിന്നിലുള്ളത് വിദേശശക്തികൾ ആണ് എന്നത്. സി.ഐ.എയുടെയോ മറേറതോ വിദേശശക്തികളുടെയോ കരങ്ങളാണ് ഇതൊക്കെ ചെയ്യുന്നതെന്നു പറഞ്ഞാൽ എന്റെ വ്യക്തിപരമായ അഭിപ്രായം രേഖപ്പെടുത്തട്ടെ. ഞാൻ അത് വിശ്വസിക്കുന്നില്ല. നിരവധി വിദ്യാർത്ഥികളുമായി സംസാരിച്ചപ്പോൾ, അവരുടെ പ്രതീക്ഷകളും അഭിലാഷങ്ങളും ഭയാശങ്കകളും അടുത്തറിഞ്ഞപ്പോൾ വിദേശകരങ്ങളുടെ സാന്നിദ്ധ്യമൊന്നും കണ്ടില്ല. വിദേശശക്തികളുടെ വെറും കളിപ്പാവകളായിരുന്നു വിദ്യാർത്ഥികളെങ്കിൽ ഏഴായിരത്തിനും പതിനായിരത്തിനും ഇടയ്ക്ക് വിദ്യാർത്ഥികൾ അവിടെ മരിക്കാൻ തയ്യാറാകുമോ?"

ഈ പുസ്തകത്തിന് വില ഇട്ടിട്ടില്ല.

പ്രസാ: വിചാര<br>കല്ലുമല<br>മാവേലിക്കര.

## ചുവപ്പൊരു നിറമല്ല

എം.കെ. ചാന്ദ്രാജിന്റെ മുപ്പത്തിനാല് കവിതകളുടെ ഒരു സമാഹാരം. ഈ കവിയുടെ രണ്ടാമത്തെ കവിതാസമാഹാരമാണിത്. തന്റെ കവിതയുടെ ശക്തിയും സൗന്ദര്യവും ഈ കവി ഇനിയും തെളിയിക്കപ്പെടേണ്ടതായിട്ടാണിരിക്കുന്നത്. കവി മുഖമൊഴിയിൽ ഇങ്ങനെ എഴുതുന്നു: "ജീവിതവുമായുള്ള സംവേദനത്തിന്റെ പരിണിതഫലമാണെനിക്കു കവിത. പ്രകൃതിയും മനുഷ്യനും എന്റെ കവിതയിലെ ഊർജ്ജസ്രോതസ്സുകളായി വർത്തിക്കുന്നു." ചാന്ദ്രാജിന്റെ കവിതയെക്കുറിച്ചുള്ള നിരീക്ഷണത്തിനിടയിൽ മനുഷ്യത്വത്തിന്റെ കവിയാണ് ചാന്ദ്രാജ് എന്നു പ്രൊ. എം. കൃഷ്ണൻനായർ വിശേഷിപ്പിക്കുന്നുണ്ട്.

ചുവപ്പൊരു നിറമല്ല<br>കവിതകൾ<br>എം.കെ. ചാന്ദ്രാജ്<br>വിതരണം: നാഷനൽ ബുക്ക് സ്ററാൾ<br>വില: 10.00 രൂപ

## ബ്രെഹ്ററ്

ബെർറോൾ ബ്രെഹ്ററിന്റെ നൂറു കവിതകൾ. കവിതകൾ പരിഭാഷപ്പെടുത്തിയിരിക്കുന്നത് അയ്യപ്പപ്പണിക്കർ, വി.സി. ചാക്കോ, കെ. ചന്ദ്രമോഹൻ, കെ.വി. ബേബി, കൃഷ്ണവേണി, സച്ചിദാനന്ദൻ എന്നിവരാണ്. മുഖവുര: സച്ചിദാനന്ദൻ.

പ്രസാ: മൾബറി ബുക്സ്<br>വില: 20.00 രൂപ



## ചരിത്രബോധവും സൗന്ദര്യവും

മലയാള സാഹിത്യ സംബന്ധിയായ ബൃഹത്തായ പദ്ധതികൾ ഏറെറടുത്ത പണ്ഡിതനാണ് ഡോ. കെ.എം. ജോർജ്. ഒരു പ്രൊഫസർ എന്ന നിലയിലും സാഹിത്യ ചിന്തകനെന്ന നിലയിലും അദ്ദേഹം നല്കിയ സേവനം നിസ്തുലമാണ്. മററു ഭാരതീയ ഭാഷകളിലെ സാഹിത്യവും മലയാളസാഹിത്യവും താരതമ്യപ്പെടുത്തി രേഖപ്പെടുത്തി വയ്ക്കുന്ന ഒരു അമൂല്യമായ ഭാഷാസേവനത്തിനു നേതൃത്വം നല്കിക്കൊണ്ടിരിക്കുകയാണ് അദ്ദേഹം.

സാഹിത്യ ചരിത്രബോധവും നിരൂപണസിദ്ധാന്തങ്ങളും സമന്വയിപ്പിച്ചുകൊണ്ടുള്ള ഡോ. ജോർജ്ജിന്റെ പഠനം മലയാളഭാഷയിൽ വളരെയേറെ വിലമതിക്കപ്പെട്ടിട്ടുണ്ട്. പ്രഭാത് ബുക്ക് ഹൗസ് ഇപ്പോൾ പുറത്തിറക്കിയ 'കവികൾ നിരൂപണരംഗത്ത്' എന്ന ഗ്രന്ഥം ഡോ. ജോർജ്ജിന്റെ സവിശേഷമായ സാഹിത്യചിന്തയുടെ ഹൃദ്യമായ ഫലമാണ്.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**നേ**രിയമംഗലത്തുനിന്നു മൂന്നാററിലേക്കു പോകുകയായിരുന്നു ഞാനും ചില ബന്ധുക്കളും. വീതി നന്നേക്കുറഞ്ഞ റോഡ്. ഒരു വശത്ത് പൊക്കമാർന്ന മല. മറേറവശം നോട്ടമെത്താത്ത താഴ്ചയാണ്. ആ അഗാധതയുടെ ഒരുഭാഗത്തുവളരുന്ന വന്മരങ്ങൾ അവയുടെ പച്ചത്തലപ്പ് ഞങ്ങൾക്കു കാണിച്ചുതന്നു. ഇടതൂർന്ന ആ ഇലകളുടെ ഇടയിലൂടെ നോക്കിയാൽ വൃക്ഷത്തിന്റെ തടി കാണില്ല. ചിലപ്പോൾ ആ ഇലച്ചാർത്തിന്റെ മുകളിലൂടെ മേഘശകലങ്ങൾ ഒഴുകിക്കൊണ്ടിരിക്കും. കാറ് നിറുത്തി ആ വാരിദപാളികളെ ഒന്നു സ്പർശിച്ചു നോക്കണമെന്ന് എനിക്ക് ആഗ്രഹമുണ്ടായി. ശൈത്യവും നിശ്ശബ്ദതയും അവിടെ ഭരണം നടത്തുകയാണ്. അകലെക്കാണുന്ന നീലമലകൾക്ക് എത്ര വർഷത്തെ പഴക്കം വരും? സഹസ്രാബ്ദങ്ങളോ? അതോ അർബ്ബുദമബ്ദങ്ങളോ? ആരറിഞ്ഞു! ശരാശരി നാല്പതു വർഷത്തെ ജീവിതമുള്ള മനുഷ്യനോട് 'നീയെത്രക്ഷുദ്രത്വമുള്ളവൻ' എന്ന് ആ മാമലകൾ പറയുന്നതുപോലെ എനിക്കുതോന്നി. സൂര്യാതപമില്ല. അതുകൊണ്ട് നിഴലില്ല. ആകെയുള്ളത് പ്രകൃതിജനിപ്പിച്ച ഉദാത്തമായ വികാരം മാത്രം. അങ്ങനെയങ്ങു തീർത്തുപറയാമോ?

ഉദാത്തതയുള്ള ആ വികാരത്തെയും അതിശയിച്ച ഭയം എന്ന വികാരം എനിക്കുണ്ടായിരുന്നില്ലേ? സംശയം കൂടാതെ പറയാം. ഉണ്ടായിരുന്നു. കാറ് ഓടിക്കുന്ന ആളിന്റെ ഏകാഗ്രതയ്ക്കു ശൈഥില്യം വന്നാൽ വാഹനം താഴ്ചയിലേക്ക് പോകും. പോയാൽ ലോകത്താരും ഞങ്ങളവിടെ കിടന്നഴുകുന്നു എന്ന സത്യം അറിയുകയില്ല. ശതാബ്ദങ്ങളുടെ മൂകത ഞങ്ങളെ ഗ്രസിക്കുമ്പോഴും കാറ് യന്ത്രമാണെന്നും ഓടിക്കുന്ന ആളിന്റെ അല്പമായ അസ്ഥിരതപോലും മരണത്തെ ക്ഷണിച്ചുവരുത്തുമെന്നും ഞാൻ ഭയന്നു. കൂടെയുള്ളവരും പേടിച്ചിരിക്കണം. മററൊരുവിധത്തിൽ പറയാം. അവിടത്തെ മൂകതയെക്കാൾ ആ യന്ത്രത്തിന്റെ അവിശ്വാസ്യസ്വഭാവമാണ് എന്നെ ഭരിച്ചിരുന്നത്. യാത്ര സുഖകരമാകണമെങ്കിൽ സ[illegible] വാഹനത്തെക്കുറിച്ച് നമ്മൾക്ക് ചിന്തവരരുത്. ഇതുതന്നെയല്ലേ എല്ലാ യന്ത്രങ്ങളെക്കുറിച്ചും പറയാനുള്ളത്. അനുഗൃഹീതനായ ഗായകൻ പാടുന്നത് ടെലിവിഷൻ സെററിലൂടെ നമ്മൾ കേൾക്കുന്നു. അദ്ദേഹത്തിന്റെ നാദകല്ലോലിനിയിൽ മുങ്ങുന്ന നമ്മൾ മുൻപിലിരിക്കുന്നതു യന്ത്രമാണെന്ന് അറിയുന്നതേയില്ല. എന്നാൽ അനാകർഷകമായ നൃത്തമോ 'പ്രതികരണപരിപാടി'യോ യഥാക്രമം കാണുകയോ കേൾക്കുകയോ ചെയ്യുമ്പോൾ ദ്രഷ്ടാക്കളായ നമ്മൾക്ക് യന്ത്രമാണ് അതെന്ന തോന്നൽ ജനിക്കുന്നു. സാഹിത്യരചനയുടെ സ്വഭാവവും ഇതുതന്നെ. ഫ്രഞ്ച് തത്ത്വചിന്തകൻ മോറീസ് മെർലോ പൊങ്തിയുടെ (*Maurice Merleau-Ponty—1908—61*) ഉത്കൃഷ്ടമായ പുസ്തകമാണ് The Prose of The World എന്നത്. (Edited by Claude Lefort. Translated by John O' Neill—Heinemann, London 1974—ലെ വില £2=50. ഫ്രഞ്ച് പേര് La Prose du monde) സാഹിത്യഭാഷയെ ആഴത്തോളം ചെന്ന് അപഗ്രഥിക്കുന്ന ആ ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നു:—"Now, one of the effects of language is to efface itself to the extent that its expression comes across. As I become engrossed in a book, I no longer see the letters on the page or recall turning each page." ഭാഷ സ്വയം നിർമ്മാർജ്ജനം ചെയ്യുന്നുവെന്നും വായനക്കാരൻ പുസ്തകത്തിൽ രസത്തോടെ വിലയംകൊള്ളുമ്പോൾ പുറങ്ങളിലെ അക്ഷരങ്ങളെ കാണുന്നില്ലെന്നുമാണ് പൊങ്തി ചൂണ്ടിക്കാണിക്കുന്നത്. വേറൊരിടത്ത് The perfection of language lies in its capacity to pass unnoticed. വായനക്കാരൻ ഭാഷയെ ശ്രദ്ധിക്കാതിരിക്കുമ്പോഴാണ് അത് അന്യൂനാവസ്ഥയിൽ എത്തുന്നതെന്നും പൊങ്തിക്ക് അഭിപ്രായമുണ്ട്.

**എനിക്കൊരു രവീന്ദ്രനാഥ ടാഗോറായാൽ കൊള്ളാമെന്നുണ്ട്. സാർവലൗകികപ്രശസ്തിയും അംഗീകാരവും ആർക്കും കൊതിക്കത്തക്ക ഗുണങ്ങളാണല്ലോ. എന്നാൽ എനിക്ക് ടാഗോറാകാൻ കഴിയുകയില്ല. പ്രകൃതിയുടെ അനുഗ്രഹം ആവിധത്തിൽ ലഭിച്ചിട്ടില്ല എനിക്ക്.**

> പുല്പായിൽ നിന്നെഴുന്നേററിളം പെൺകൊടി
>
> ശുഭ്രരാമായണപ്പുസ്തകത്തെ,
> ചെമ്പട്ടുകഞ്ചുകച്ഛന്നമായ് താരുണ്യ
> സമ്പത്തുയർന്നുവരുന്ന മാറിൽ
> കല്ലുംപവിഴവും പൊന്നുമണിഞ്ഞുള്ള
> കണ്ഠം തൊടുമാറുവച്ചഴകിൽ
> ഇത്തിരി ചാഞ്ഞൊരു തണ്ടലർപോലായ
> വക്ത്രത്തിൻ കീഴ്വശം കൊണ്ടമർത്തി
> കന്മോതിരമണി കൈത്താർകളാൽപ്പിന്നിൽ—
>
> ക്കമ്രമാം കാർകുന്തൽ കെട്ടിക്കൊണ്ടും
> പാവാടത്തുമ്പുകൾ മേൽപ്പുറം ചുംബിച്ച
> പാടലപാദതലങ്ങളാലേ
> കണ്ണാടി പോലാം നിലത്തുപദേപദേ
> കാശ്മീരച്ചാറുതളിച്ചുകൊണ്ടും

എന്നുവായിക്കുമ്പോൾ ഞാൻ വാക്കുകൾ കാണുന്നില്ല; അറിയുന്നില്ല. ഇതെഴുതിയ മഹാകവി ജനിച്ച നാട്ടിൽ ജനിക്കാനും അദ്ദേഹത്തിന്റെ ഭാഷ സംസാരിക്കാനും കഴിഞ്ഞ ഞാൻ ധന്യനാണെന്നുമാത്രം വിചാരിക്കുന്നു. എന്നാൽ 'ശ്രാന്തമംബരം നിദാഘോഷ്മളസ്വപ്നാക്രാന്തം; താന്തുമാരബ്ധക്ളേശരോമന്ഥം മമ സ്വാന്തം' എന്നു വേറൊരു മഹാകവിയുടെ വരികൾ വായിക്കുമ്പോൾ ഞാൻ വാക്കുകളെ കാണുന്നു. അവയിൽ ഉടക്കിനില്ക്കുന്നു.

## കാക്കയ്ക്കും തൻകുഞ്ഞ് പൊൻകുഞ്ഞ്

എനിക്കൊരു രവീന്ദ്രനാഥ ടാഗോറായാൽ കൊള്ളാമെന്നുണ്ട്. സാർവലൗകിക പ്രശ

സ്തിയും അംഗീകാരവും ആർക്കും കൊതിക്കത്തക്ക ഗുണങ്ങളാണല്ലോ. എന്നാൽ എനിക്കു ടാഗോറാകാൻ കഴിയുകയില്ല. പ്രകൃതിയുടെ അനുഗ്രഹം ആ വിധത്തിൽ ലഭിച്ചിട്ടില്ല എനിക്ക്. എങ്കിലും എന്റെ സഹധർമ്മിണിയുടെയും മക്കളുടെയും ദൃഷ്ടിയിൽ ഞാൻ അംഗീകരിക്കപ്പെട്ട എഴുത്തുകാരനാണ്. വലിയ ആളാണ്. അതുകൊണ്ടാണ് പത്രാധിപർ എന്റെ പ്രഭാഷണം റിപ്പോർട്ട് ചെയ്യാതിരിക്കുമ്പോഴും ടെലിവിഷൻ കേന്ദ്രത്തിലെ ആളുകൾ മറെറല്ലാ ആളുകളുടെയും പടം കാണിച്ചിട്ട് എന്റെ പടം മാത്രം എടുത്തുദൂരെയെറിയുമ്പോഴും അവർ ദേഷ്യപ്പെടുന്നത്. പക്ഷേ ആ 'അവഗണന'യിൽ ഞാൻ ചിരിക്കുകയേയുള്ളു. എനിക്കെന്ത് കഴിവുണ്ട്, എന്തുവിലയുണ്ട് എന്ന് പത്രാധിപരും ദൂരദർശനിലെ ഉദ്യോഗസ്ഥന്മാരും മനസ്സിലാക്കിയിരിക്കുന്നു. അവർ അതനുസരിച്ച് മാന്യമായി പ്രവർത്തിക്കുന്നു. പത്രവും ദൂരദർശനും എത്ര ശ്രമിച്ചാലും അവഗണിക്കാൻ വയ്യാത്തവിധം ഞാൻ ഉയരണം. അതില്ലാത്തിടത്തോളം കാലം എനിക്കു പരാതിക്കുകാര്യമില്ല. രണ്ടുപേരോടും എനിക്കു നീരസവുമില്ല. എങ്കിലും എന്റെ വീട്ടുകാർ ഞാനൊരു വലിയ ആളാണെന്നു വിചാരിക്കുന്നു. ഇത് പൊതുവേ എല്ലാ കുടുംബങ്ങളിലുമുണ്ട്. ഗൃഹനായകൻ മഹാനാണെന്ന് അയാളുടെ ഭാര്യയും കുട്ടികളും കരുതും. 'ചേട്ടൻ ഫയലിൽ പ്രതികൂലമായി എഴുതി അവനെ തൊലച്ചുകളഞ്ഞു' (ഈ ചേട്ടൻ ഓഫീസിലെ എൽ.ഡി. ക്ളാർക്കായിരിക്കും) 'ചേട്ടൻ ഡയറക്ട് ചെയ്തഫിലിം ഇന്നു ന്യൂ തീയറ്ററിൽ കാണിക്കുന്നുണ്ട്' (ചേട്ടൻ ഛായാഗ്രഹണ പേടകം പൊക്കിയെടുത്തു നടക്കുന്നവനായിരിക്കും) 'ചേട്ടൻ ഇന്ന് ടൂറ് പോകുകയാണ്' (ഓഫീസറുടെ സ്റെറനോഗ്രാഫറായിരിക്കും ചേട്ടൻ) 'ചേട്ടന്റെ ചെറുകഥ ഇന്നത്തെ വാരികയിലുണ്ട്' (ഈ ചേട്ടൻ പത്രാധിപരുടെ കാലുപലതവണ പിടിച്ചതുകൊണ്ടാകാം തുലഞ്ഞുപോകട്ടെയെന്നുകരുതി അദ്ദേഹം അത് മഷിപുരട്ടി വാരികയുടെ താളുകളിലാക്കിയത്) ഇങ്ങനെ വീമ്പിളക്കുന്നവരാണ് പല ഭാര്യമാരും.

സ്ത്രീകൾക്കു സത്യം ഗ്രഹിക്കാൻ—വിശേഷിച്ചും ഭർത്താക്കന്മാരുടെ നില, വില ഇവയെ സംബന്ധിച്ച സത്യം ഗ്രഹിക്കാൻ—കഴിയുകയില്ല. പുരുഷന്മാർക്ക് അതാവും. അതുകൊണ്ട് ഞാൻ എഴുത്തുകാരനല്ലെന്ന് ഞാൻ തന്നെ മനസ്സിലാക്കിയിരിക്കുന്നതുപോലെ കലാകൗമുദിയിൽ 'നവംബർ' എന്ന ചെറുകഥ എഴുതിയ വി. വിനയകുമാറും മനസ്സിലാക്കിയിരിക്കും താനൊരു കഥാകാരനല്ലെന്ന്. അദ്ദേഹത്തെ കഥാകാരനായി ആരെങ്കിലും കൊണ്ടാടാൻ തുനിഞ്ഞാൽ ആ ആളിനെ നോക്കി അദ്ദേഹം പുച്ഛച്ചിരി ചിരിക്കുമെന്നും ഞാൻ വിചാരിക്കുന്നു.

ഗർഭിണിയായ ഭാര്യയുമൊത്ത് ഒരുത്തൻ ബസ്സിൽ സഞ്ചരിക്കുന്നു. അവരുടെ മകന്—കൊച്ചുകുട്ടിക്ക്—മൂത്രമൊഴിക്കണം. നാടാകെ ബഹളം. അവയിലൊന്നിലും ശ്രദ്ധിക്കാതെ ഭാര്യ തൊടുത്തിന് അഞ്ഞൂറുവട്ടം 'നമ്മുടെ കുട്ടി എങ്ങനെയിരിക്കും' എന്ന് ഭർത്താവിനോട് ചോദിച്ചുകൊണ്ടിരിക്കുന്നു. ആ വിഡ്ഢിച്ചോദ്യത്തോടെ കഥ അവസാനിക്കുകയും ചെയ്യുന്നു. ലോകമിളകിമറിഞ്ഞാലും സ്ത്രീക്ക് തന്റെ ഭാവിസന്താനത്തെക്കുറിച്ചു മാത്രമാണ് ചിന്ത എന്ന് അല്പജ്ഞന്മാർക്കു പറഞ്ഞുകൊടുക്കുകയാണ് വിനയകുമാർ.

പണ്ട്, ഈ.വി. കൃഷ്ണപിള്ളയുടെ പരിചയക്കാരനും പത്രപ്രവർത്തകനുമായിരുന്ന ചാലുക്കോണം കുട്ടൻപിള്ള മുൻഷിപരമുപിള്ള, കെ.പി. ഗോപാലൻനായർ (കൊട്ടാരക്കര 'മലയാളി'പ്പത്രത്തിന്റെ പ്രതിനിധി) ഇവരോടൊത്ത് തീവണ്ടിയിൽ കയറി തിരുവനന്തപുരത്തുനിന്ന്. പേട്ട തീവണ്ടിയാപ്പീസിൽ ട്രെയിൻ നിന്നപ്പോൾ ഒരു വൃദ്ധൻ ചാലുക്കോണത്തോട് അപേക്ഷിച്ചു 'പിള്ളേ എനിക്ക് മയ്യനാട്ടിറങ്ങണം. ഞാൻ ഒന്നുറങ്ങട്ടെ. മയ്യനാട്ടെത്തുമ്പോൾ എന്നെ വിളിച്ച് ഉണർത്തണം.' "ഉറങ്ങിക്കൊള്ളൂ അമ്മാവാ. ഞാൻ വിളിച്ചുണർത്താം" എന്നു ചാലുക്കോണം മറുപടി നല്കുകയും ചെയ്തു. വണ്ടി കഴക്കൂട്ടത്തെത്തിയപ്പോൾ കുസൃതിക്കാരനായ ചാലുക്കോണം വൃദ്ധനെ വിളിച്ചുണർത്തി 'അമ്മാവാ, എവിടെയാണ് ഇറങ്ങേണ്ടത്' എന്നുചോദിച്ചു. 'മയ്യനാട്' എന്ന് അയാൾ പറഞ്ഞപ്പോൾ 'സുഖമായി ഉറങ്ങിക്കൊള്ളൂ' എന്ന് ചാലുക്കോണം നിർദ്ദേശിച്ചു. തീവണ്ടി ചിറയിൻകീഴ് എത്തിയപ്പോഴും അദ്ദേഹം ഉറങ്ങുന്നയാളിനെ വിളിച്ചുണർത്തി "എവിടെയിറങ്ങണം?" എന്നു ചോദിച്ചു. "മയ്യനാട്" എന്ന് ഉത്തരം. ഇങ്ങനെ കടയ്ക്കാവൂർ, വർക്കല ഈ തീവണ്ടിയാപ്പീസുകളിലെല്ലാം ഉണർത്തൽ നടന്നു. ചോദ്യവും ഉത്തരവും ഉണ്ടായി. വർക്കല കഴിഞ്ഞ് സ്വല്പനേരമായപ്പോൾ ചാലുക്കോണം വൃദ്ധനെവിളിച്ചുണർത്തി. അയാൾ ചാടിയെഴുന്നേററു കവിളിലൂടെ ഒഴുകിയ ചാളുവ തുടച്ചുകൊണ്ടു ഗർജ്ജിച്ചു. "നീ ഒരു.... (ഒരുതമിഴ് പദം)ഉം എന്നെ വിളിച്ചുണർത്തണ്ടടൊ." ചാലുക്കോണവും കൂട്ടുകാരും ചിരിച്ചു. ഞാനും ഇപ്പോൾ ഇവിടിരുന്നു ചിരിക്കുന്നു. കഥയിലെ ഭർത്താവ് മര്യാദക്കാരനായതുകൊണ്ടോ ഭാര്യയെ പേടിക്കുന്നവനായതുകൊണ്ടോ അവളുടെ ആവർത്തിച്ചുള്ള ചോദ്യംകേട്ട് ദേഷ്യപ്പെടുന്നില്ല. വിനയകുമാർ! താങ്കളും ഞാനും സാഹിത്യകാരന്മാരല്ല. ആ പരമാർത്ഥം നമ്മൾ രണ്ടുപേരും ഗ്രഹിച്ചിരിക്കുന്നു. മററുള്ളവർ എന്തുവേണമെങ്കിലും ധരിച്ചുവച്ചുകൊള്ളട്ടെ. നമുക്കതിലെന്തു കാര്യം?

## അനുബന്ധം

ഈ ജീവിതത്തിൽ ഏററവും പ്രയാസമുള്ള കാര്യം പരമബോറന്മാരെ സഹിക്കേണ്ടതായി വരുന്നു എന്നുള്ളതാണ്. കാലത്ത് വീട്ടിൽ കയറിവരും. മൗലികമായോ ബുദ്ധിശക്തിയെ സൂചിപ്പിക്കുന്നതായോ ഒന്നും പറയാനില്ല അയാൾക്ക്. ക്ഷുദ്രങ്ങളായ ചോദ്യങ്ങൾ ചോദിക്കും. 'ചങ്ങമ്പുഴ ദിവസവും കുളിക്കുമായിരുന്നോ സാർ?' എനിക്കെങ്ങനെ അറിയാമത്? ഞാൻ ചങ്ങമ്പുഴയുടെ കൂടെ താമസിച്ചിരുന്ന ആളാണോ? എങ്കിലും അതിഥിയെ വേദനിപ്പിക്കാൻ മടിച്ച് "കുളിക്കുമായിരുന്നു. കുളിച്ചേ ഞാനദ്ദേഹത്തെ കണ്ടിട്ടുള്ളു" എന്നു കള്ളം പറയും.

ഇനി വേറെ ചില ബോറന്മാരുണ്ട്. ബുദ്ധിമാനാണ് താനെന്ന് നമ്മെ ധരിപ്പിക്കാനായി സർവസാധാരണങ്ങളായ വസ്തുതകൾ കടുപ്പിച്ച് പറയും. "സംസ്കാരത്തിന്റെ തുടക്കം മോഹൻജദാരോ ഹാരപ്പ എന്നീ സ്ഥലങ്ങളിലാണ്. സാറത് അറിഞ്ഞിട്ടുണ്ടോ?" ഇവരുടെ കൂട്ടത്തിൽപെട്ട ഒരാൾ ഒരുദിവസം എന്റെ വീട്ടിലെത്തി. ഒരുമൂലയിൽ ചാരിവച്ചിരുന്ന കുട കൈയിലെടുത്തു അയാൾ. എന്നിട്ട് ഒരു വിശിഷ്ടസൂക്തം ഇംഗ്ളീഷിൽ "I wonder how one could get on without an umbrella" ഇവിടംകൊണ്ടും തീരില്ല. ഇത്തരം 'അട്ടറൻസസ്' നടത്തിക്കൊണ്ട് കുറഞ്ഞത് രണ്ടുമണിക്കൂറെങ്കിലുമിരിക്കും. അപ്പോഴേക്കും സാഹിത്യവാരഫലം എഴുതുക എന്ന ജോലിമുടങ്ങും. പിന്നെ രാത്രി ഉറക്കമൊഴിഞ്ഞിരുന്ന് ഒററയെഴുത്താണ്. ഫലം ഉറക്കമില്ലായ്മകൊണ്ടുള്ള രോഗങ്ങൾ. ഒരു ഫാക്ടറിയിൽ ജോലിയുള്ള ഒരാൾ—ബോറൻതന്നെ—എന്നെ കാണാൻ വരുമായിരുന്നു. ഒരുദിവസം കാലത്ത് അയാൾ എത്തിയപ്പോൾ എന്റെ പേരക്കുട്ടി ഒരു ചുമടു പുസ്തകങ്ങളുമായി സ്കൂളിൽ പോകാൻ ഇറങ്ങി. അതുകണ്ട് വിദ്വാൻ എന്നെ ഇംപ്രസ്സ് ചെയ്യാനായി ഒരു 'കാച്ച്'. "കുട്ടികൾ എത്ര ബുക്ക്സും പുസ്തകങ്ങളും കിത്താബുകളും ഭേസിയാണ് സ്കൂളിൽ പോകുന്നത്!"

സാഹിത്യമണ്ഡലത്തിലെ ബോറന്മാർ സർവസാധാരണങ്ങളായ വിഷയങ്ങളെടുത്ത് വൈരസ്യജനകമായി പ്രതിപാദിക്കുന്നു. വീട്ടിൽ വന്നു ശല്യപ്പെടുത്തുന്ന ബോറന്മാരെ ഒരളവിൽ സഹിക്കാം. അച്ചടിച്ച അക്ഷരങ്ങളിലൂടെ നമ്മെ സമാക്രമിക്കുന്നവരെ സഹിക്കാനാവില്ല.

## സാറാ ജോസഫ്

പുപുൽ ജയക്കറുടെ (74 വയസ്സ്) 'കൃഷ്ണമൂർത്തി' എന്ന പുസ്തകം അതിസുന്ദരമാണെന്നു ഈ ലേഖനപരമ്പരയിൽ ഒന്നിൽ ഞാനെഴുതിയിരുന്നു. 1989-ൽ പരിഷ്കരിച്ചു പ്രസിദ്ധപ്പെടുത്തിയ, അവരുടെ The Earth Mother എന്നഗ്രന്ഥം സുന്ദരവും പ്രൗഢവുമാണ്. ഭാരതീയന്റെ പുരാവൃത്തങ്ങളെയും മാന്ത്രികവിദ്യകളെയും അപഗ്രഥിച്ച് അവയുടെ നിഗൂഢതത്ത്വങ്ങളെ അനാവരണം ചെയ്തു തരുന്നു ഉത്കൃഷ്ടമായ ഈ കൃതി. ഇരുപതാം ശതാബ്ദത്തിലെ വലിയ ബുദ്ധിശാലിനികളായി സീമോൻ ദ ബോവ്വാറിനെയും റെബേക്ക വെസ്ററിനെയും ഞാൻ കണ്ടിരുന്നു. അവർക്കു സമശീർഷയാണ് പുപുൽ ജയക്കറെന്ന് The Earth Mother സ്പഷ്ടമാക്കിത്തരുന്നു. സുഖപ്പെടുത്തുക, സംരക്ഷിക്കുക ഈ മാന്ത്രികപ്രവർത്തനം നടക്കണമെങ്കിൽ

ദൈവികത്വത്തിന്റെ സ്ത്രൈണാംശത്തിന് പരിവർത്തനമെന്ന മാന്ത്രികപ്രവർത്തനം നടന്നേ തീരുവെന്ന് പൂപുൽ ജയക്കർ പറയുന്നു. മാനുഷികാംശം, മൃഗീയാംശം, സസ്യാംശം ഇവയുടെ സങ്കലനമാണ് സ്ത്രീ. അവൾക്ക് അതിനാൽ സുഖപ്പെടുത്താനും പരിവർത്തനം ചെയ്യാനുമുള്ള ഊർജ്ജമുണ്ട്. ഈ മൃഗീയാംശം വാഹനമെന്ന സ്വതന്ത്രരൂപമാർജ്ജിക്കുന്നു. [illegible]ഗമോ പക്ഷിയോ അവളുടെ പിറകേ നടക്കുന്നു. ദേവി കൈയിൽ വച്ചിരിക്കുന്ന താമര സസ്യാംശത്തെ കാണിക്കുന്നു. കന്യകയായ [illegible]നും ഫലപുഷ്ടിയോടു ബന്ധ[illegible]ങ്ങളായ ആചാരാനുഷ്ഠാന[illegible]ക്കും തമ്മിൽ ബന്ധമുണ്ടെന്ന് പൂപുൽ



പൂപുൽ ജയക്കർ

ജയക്കർ സ്ഥാപിക്കുന്നു. ഭൂമിയിലെ ഉഴവുചാലിൽനിന്നു ജനിച്ച സീത ഫലപുഷ്ടിയുടെയും ഉഴവിന്റെയും ദേവതയുടെ പ്രതീകമാണ്. രാമനെന്ന നാമത്തിന്റെ വ്യുത്പത്തി കൃഷിയെസ്സംബന്ധിക്കുന്ന പ്രവൃത്തികളോടു ബന്ധപ്പെട്ടാണ് കാണുക. പെറുവിലെ ആളുകൾ അവരുടെ വിളവെടുപ്പാഘോഷത്തെ Ramasitao എന്നാണ് വിളിക്കുന്നത്. സൂര്യവംശത്തിൽപ്പെട്ട രാമനുമായുള്ള സീതയുടെ വിവാഹം ഭൂമിയെ ആരാധിച്ച പ്രാചീനജനതയും സൂര്യനെ ആരാധിച്ച ഗ്രാമീണജനതയും തമ്മിലുള്ള കൂടിച്ചേരലായി കണക്കാക്കാമെന്നാണ് പൂപുൽ ജയക്കറുടെ വാദം. ഇവിടെയെല്ലാം സർഗ്ഗാത്മകമായ ഊർജ്ജത്തിന്റെ വിളയാട്ടമാണുള്ളത്. Creative energy എന്നു ഇംഗ്ലീഷുകാർ വിളിക്കുന്ന ഈ ശക്തി വിശേഷത്തെ ബിംബങ്ങളിലൂടെ ആവിഷ്കരിക്കുകയാണ് സാറാജ്ജോസഫ്. (പ്രകാശിനിയുടെ മക്കൾ എന്ന ചെറുകഥ—മാതൃഭൂമി ആഴ്ചപ്പതിപ്പ്) കഥയെന്ന നിലയിൽ ശ്രീമതിയുടെ രചനയ്ക്ക് ഏറെ പോരായ്മകളുണ്ടെങ്കിലും അതിന്റെ ഭാവാത്മകതയെയും ശക്തിയെയും ആർക്കും നിഷേധിക്കാൻ വയ്യ. ചെറുകഥാസാഹിത്യത്തിലെ ഒരു മൗലിക ശബ്ദമാണ് സാറാജ്ജോസഫിന്റേത്.

(The Earth Mother—Pupul Jayakar—Foreword by Stella Kramrisch—Penguin Books (India)—Rs.65)

## അനുബന്ധം

The Hero with a Thousand Faces എന്ന പുസ്തകമെഴുതി വിശ്വവിഖ്യാതനായിത്തീർന്ന Joseph Campbell പുരാവൃത്തങ്ങളെക്കുറിച്ച് നാലുഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ഓരോന്നും നിസ്തുലമെന്നേ പറയേണ്ടു. ആ നാലു ഗ്രന്ഥങ്ങളിൽ ഒന്നായ Oriental Mythology എന്നതിൽ ഭാരതീയ പുരാവൃത്തങ്ങൾ നിരീക്ഷണം ചെയ്ത എ. ബാർഥിന്റെ മതം എടുത്തെഴുതിയിരിക്കുന്നു. മാംസവും മദ്യവും അതിരററവിധത്തിൽ കഴിച്ചിട്ട് ശക്തിയെ ഉപാസിക്കുന്നു ചിലർ. ശക്തിക്ക് ഇത്തരം ഉപാസനകളിൽ പ്രാതിനിധ്യം വഹിക്കുന്നതു നൂലുബന്ധമില്ലാത്ത സ്ത്രീയാണ്. ഉപാസന സമാരംഭിക്കുന്നവനും ആ സ്ത്രീയുമായി ശാരീരിക വേഴ്ചനടക്കുന്നു. അനേകം പുരുഷന്മാരും അനേകം സ്ത്രീകളും ഈ കർമ്മത്തിൽ പങ്കെടുക്കുന്നു. ഓരോ പുരുഷനും ഭൈരവൻ (ശിവൻ). ഓരോ സ്ത്രീയും ഭൈരവി (ദേവി). അവരുടെ വേഴ്ച നടക്കുമ്പോൾ അതു വിശുദ്ധചക്രമായി (ശ്രീചക്രം). ഇതിനെ ഉന്മാദപരമായ യോഗാത്മകത—ഡിലീറിയസ് മിസ്ററിസിസം—എന്നു വിളിക്കുന്നു.

## ചോദ്യങ്ങൾ—വായനക്കാരോട്

1) കേശവദേവാണ് കേരളത്തിൽ കമ്മ്യൂണിസം കൊണ്ടുവന്നതെന്ന് അദ്ദേഹം പലപ്പോഴും പറഞ്ഞത് ഞാൻ കേട്ടിട്ടുണ്ട്. ഇതു ശരിയാണോ?

2) ലഹളയുണ്ടാകുമ്പോൾ ബഹുജനത്തിൽ ചിലർ മരിക്കുന്നു, ചിലർക്കു മാരകമായ മുറിവേല്ക്കുന്നു. അതറിഞ്ഞ് നമ്മൾ ദുഃഖിക്കുന്നു. എന്നാൽ അധികാരികളുടെ കല്പനയനുസരിച്ചുമാത്രം പ്രവർത്തിക്കുന്ന നിയമപരിപാലകർക്കു മരണമോ ക്ഷതമോ സംഭവിക്കുമ്പോൾ നമ്മൾ ദുഃഖിക്കാത്തത് എന്തുകൊണ്ട്?

3) തിരുവനന്തപുരത്തെ ടാഗോർതീയററർ, തിരുവനന്തപുരത്തെ ടെലിഗ്രാഫ് ഓഫീസ് (ഹജൂർ കച്ചേരിക്ക് എതിരേയുള്ളത്) ഇവയെക്കാൾ വിരൂപങ്ങളായ കെട്ടിടങ്ങൾ ഈ ലോകത്തുണ്ടോ?

4) ഒരാളെങ്കിലും കാണാത്തക്കവിധത്തിൽ കരഞ്ഞില്ലെങ്കിൽ ആ കരച്ചിൽകൊണ്ട് വല്ല പ്രയോജനവുമുണ്ടോ?

5) സുന്ദരിയുടെ നെററിയിലിട്ട സിന്ദൂരപ്പൊട്ട് പൊടിഞ്ഞ് സ്വല്പം സിന്ദൂരം അവളുടെ മൂക്കിൽ വീണിരിക്കുന്നതിനെക്കാൾ ആകർഷകമായി ഈ ലോകത്തു വല്ലതുമുണ്ടോ?

6) ലിപ്സ്ററിക് തേക്കുന്ന പെണ്ണുങ്ങളെ എല്ലാ പുരുഷന്മാരും വെറുക്കുന്നില്ലേ?

7) സ്ത്രീകൾക്ക് വലിയ അധികാരം കിട്ടിയാൽ അവർ പെൺകടുവകളാകുന്നത് എന്തുകൊണ്ട്?

8) പന്ത്രണ്ടടി നീളവും ആറടിവീതിയുമുള്ള കാറ് ഇരുപത്തഞ്ചടിവീതിയുള്ള റോഡിലൂടെ ഓടിച്ചു പോകുന്ന ആൾ എല്ലാർക്കും തുല്യാവകാശമുള്ള രാജവീഥിയിൽ കടന്നാക്രമണം നടത്തുകയല്ലേ?

## ഇല്ലാത്ത വികാരം

എല്ലാവരും ഉറങ്ങാൻ കിടന്നാൽ മഹാത്മാഗാന്ധി, ആശ്രമത്തിനുചുററുമുള്ള പറമ്പിൽ നടന്നുപരിശോധിക്കും. സ്ത്രീകൾക്കു പ്രത്യേകം വാസസ്ഥലമാണ്. ഇന്നത്തെ ഒരു നേതാവ് അന്ന് ഗാന്ധിജിയുടെ ആശ്രമത്തിലായിരുന്നു കഴിഞ്ഞു കൂടിയത്. അന്നു യുവാവായിരുന്ന അദ്ദേഹം സ്ത്രീകളുടെ പാർപ്പിടത്തിനടുത്ത് വെറും ഷീററ് വിരിച്ച് കിടന്നുറങ്ങുമായിരുന്നു. ഗാന്ധിജി അതുകണ്ടു. കണ്ണടച്ചുകിടക്കുന്ന ആ ചെറുപ്പക്കാരനെ തട്ടിവിളിച്ചിട്ട് അദ്ദേഹം പറഞ്ഞു. "This fellow sleeps in the forbidden place." ആ യുവാവ് എഴുന്നേററുപോയി. ഗാന്ധിജിക്ക് ഇങ്ങനെ പല രാത്രികളിലും ആ ചെറുപ്പക്കാരനെ വിളിച്ചുണർത്തേണ്ടതായി വന്നിട്ടുണ്ടെന്നു ഒരിക്കലും കള്ളം പറയാത്ത ഒരാൾ എന്നോടു പറഞ്ഞു.

ടി.കെ. മാധവൻ (അന്തരിച്ചുപോയി. തിരുവനന്തപുരത്ത് ഒരു കലാലയം നടത്തിയിരുന്നു അദ്ദേഹം) ഒരിക്കൽ എന്നെ അറിയിച്ചു:—പുരുഷന്മാർക്ക് താമസിക്കാൻ പാർപ്പിടം കെട്ടുന്നതിന് തീരുമാനിച്ചതിനുശേഷം ശ്രീനാരായണൻ ആശ്രമത്തിലേക്കു തിരിച്ചുപോകാൻ തുടങ്ങിയപ്പോൾ ആരോ ഒരാൾ അദ്ദേഹത്തോടു ചോദിച്ചു:—"സ്വാമീ, സ്ത്രീകൾക്കു താമസിക്കാൻ കെട്ടിടം കെട്ടേണ്ടതില്ലേ?" സ്വാമിജി മറുപടിനല്കി:—"വേണം. പക്ഷേ പുരുഷൻ രാത്രി എഴുന്നേററ് ഓടിയാലും ഓടിയാലും ചെന്നെത്താത്ത സ്ഥലത്തായിരിക്കണം സ്ത്രീകളുടെ പാർപ്പിടം."

ഓരോന്നിനും ഓരോ സ്ഥാനമുണ്ട്. അവിടെയല്ലാതെ മറെറാരിടത്ത് അതിന് ഇരിക്കാൻ വയ്യ. ഇരുന്നാൽ അത് വൃത്തികേടായി പരിഗണിക്കപ്പെടും. മുടി സുന്ദരിയുടെ തലയിലിരുന്നാൽ ഭംഗി. ഉണ്ണാനുള്ള ചോറിൽ കിടന്നാൽ വൃത്തികേട്. മുത്തു ഭാജനത്തിലിരുന്നാൽ രമണീയം. പന്നിയുടെ മൂക്കിലിരുന്നാലോ? ചേർച്ചകേടാണ് വൈരൂപ്യത്തിനു ഹേതു. വൃദ്ധനായ ഭർത്താവിനോടൊരുമിച്ചുപോകുന്ന ചെറുപ്പക്കാരിയായ ഭാര്യ, ചെറുപ്പക്കാരനായ ഭർത്താവിനോടൊരുമിച്ചുപോകുന്ന വൃദ്ധയായ ഭാര്യ, നരച്ചതലമുടിയിൽ വച്ച പിച്ചിപ്പൂ, കാളവണ്ടിയിൽ കെട്ടിയ കുതിര, സുന്ദരവും പ്രശാന്തവുമായ രാജവീഥിയിലൂടെ പോകുന്ന ചക്കടാവണ്ടി, ആകൃതി സൗഭഗമുള്ള പുരുഷനെ നോക്കിക്കുരയ്ക്കുന്ന പട്ടി, യേശുദാസന്റെ ഗാനം തീയററിൽ ഉയരുമ്പോൾ "മാക്മാക്കനെ" കരയുന്നകുഞ്ഞ് ഇവയെല്ലാം ക്ഷോഭജനകങ്ങളാണ്. ദേശാഭിമാനി വാരികയിൽ കെ.ആർ. മല്ലിക എഴുതിയ 'കാമുകൻ' എന്ന ചെറുകഥ ചേർച്ചകേട് കൊണ്ട് വൈ

രൂപ്യം ജനിപ്പിക്കുന്നു. കാമുകനും കാമുകിയും ഒരിടത്തുവരുന്നു. ഒന്നോ രണ്ടോ ദിവസം ഒരുമിച്ചുകഴിയുന്നു. അയാൾ സ്ഥലംവിടുന്നു എന്നാണ് ഞാൻ മനസ്സിലാക്കിയത്. ഒരു പൈങ്കിളിക്കഥ എന്നതിൽക്കവിഞ്ഞ് ഇതിനൊരു സ്ഥാനവുമില്ല. എഴുത്തുകാരന് ജീവിതത്തോട് തീക്ഷ്ണമായ ബന്ധം ഉണ്ടാവുകയും അതിനെ വികാരാത്മകമായ ഭാഷയിൽ ആവിഷ്കരിക്കാനുള്ള ജീനിയസ് ഒരു സിദ്ധിയാവുകയും ചെയ്താൽ രചന സാഹിത്യമാകും. ഇല്ലാത്ത് വികാരം വാക്കുകളിലൂടെ പ്രകടിപ്പിക്കാൻ ശ്രമിക്കുകയാണ് മല്ലിക. ദേശാഭിമാനിവാരികയുടെ ഉത്കൃഷ്ടതയ്ക്കു മങ്ങലേല്പിക്കുന്നു ഈ സാഹസികൃം.

## ചോദ്യം, ഉത്തരം

''മഹനീയമായ സുഖാനുഭൂതി ഏത്?

''മാർകേസിൻെറ 'Love in The Time of Cholera' എന്ന നോവൽ വായിക്കുക. സൗത് അമേരിക്കൻ വിപ്ളവകാരി സീമോൻ ബോലീവാറിനെക്കുറിച്ച് (Simon Bolivar 1783—1830) അദ്ദേഹമെഴുതിയ The General in His Labyrinth' എന്ന നോവൽ 1990-ൽ വായിക്കാമല്ലോ എന്ന പ്രതീക്ഷയോടെ ജീവിക്കുക.''

''ഖുശ്വന്ത് സിങ്ങിൻെറ ചെറുകഥകളെക്കുറിച്ച് എന്തുപറയുന്നു?''

''Ravi Dayal (Delhi) പ്രസാധനം ചെയ്ത The Collected Short Stories of Khushwant Singh എന്ന പുസ്തകം അടുത്തകാലത്തു വായിച്ചു. ഖുശ്വന്ത് സിങ് സാഹിത്യകാരനല്ല, ജേണലിസ്ററ് മാത്രമാണ്. ബാലന്മാരെ രസിപ്പിക്കുന്നവയും ബാലചാപല്യങ്ങളെന്ന് നിർവ്വചിക്കാവുന്നവയും ആയ ചെറുകഥകളാണ് അദ്ദേഹമെഴുതുക. ഈ പുസ്തകം വാങ്ങാൻ ചെലവാക്കുന്ന തൊണ്ണൂറുരൂപ വേറെ ഏതു കാര്യത്തിനുവേണ്ടി ചെലവാക്കിയാലും നന്ന് എന്നേ കരുതാനുള്ളു.''

## നിന്ദനം, അപമാനനം

ശുദ്ധമായ ഗദ്യമെഴുതാൻ പ്രയാസമുണ്ട്. മഹാന്മാരായ ഗദ്യകാരന്മാരുടെ രചനകളിൽപ്പോലും തെററുകൾ കണ്ടുപിടിക്കാൻ എന്ത് എളുപ്പമാണെന്നോ. ഇതാ ഉള്ളൂരിൻെറ ചില വാക്യങ്ങൾ:—

1) ''ഒരുവൻ തൻെറ അന്തർഗ്ഗതം അന്യനെ ഗ്രഹിപ്പിക്കുന്നതിനുവേണ്ടി ഉച്ചരിക്കുന്നതും ആ അന്തർഗ്ഗതം ഏതെങ്കിലും ഒരു ജനസമുദായത്തിലെ സങ്കേതമനുസരിച്ച് അന്യനു ഗ്രഹിക്കുവാൻ പര്യാപ്തവുമായ വർണ്ണാത്മക ശബ്ദങ്ങളുടെ സമൂഹമാകുന്നു ഭാഷ'' (കേരളസാഹിത്യചരിത്രം വാല്യം 1) (ഇവിടെ 'ഉച്ചരിക്കുന്നതും' എന്നത് ഒരുരൂപത്തിൽ; 'പര്യാപ്തവും' എന്നതു മറെറാരു രൂപത്തിൽ; അങ്ങനെ തുല്യതയ്ക്കു ഹാനി ഉണ്ടായതിനാൽ വാക്യത്തിനു വൈരൂപ്യം)

2) ''ഒരു മനുഷ്യൻെറ വായിൽനിന്നുപുറത്തുപോകുന്ന ശ്വാസം ഏതെങ്കിലും ഒച്ചപുറപ്പെടുവിക്കുന്നു എങ്കിൽ അതിനെ ധ്വനിയെന്നും, ഒററതിരിഞ്ഞുനില്ക്കുന്ന ധ്വനിയെ വർണ്ണമെന്നും പറയുന്നു.'' (കേ.സാ.ച. വാല്യം 1)

(ഒച്ചപുറപ്പെടുവിക്കുന്നു എങ്കിൽ എന്നെഴുതിയതുകൊണ്ട് അടുത്ത ഭാഗത്തിലും അതുപോലെ ഒരു 'എങ്കിൽ' വരേണ്ടിയിരുന്നു. അതു ഇവിടില്ല. വാക്യം വിച്ഛിന്നമായിപ്പോയി)

3) ''ഇടിമുഴക്കം, വീണാക്വാണം മുതലായവ വായിൽനിന്നു പുറപ്പെടാത്തതിനാൽ അവർണ്ണാത്മക ശബ്ദങ്ങളാകുന്നു.''

(മുഴക്കത്തിനു അനുനാദമെന്നാണ് അർത്ഥം. ഇംഗ്ളീഷിലെ resonance. അതുകൊണ്ട് ഇടിനാദം എന്നുവേണം)

ഇങ്ങനെ എ.ആർ. രാജരാജവർമ്മ, സാഹിത്യപഞ്ചാനനൻ പി.കെ. നാരായണപിള്ള, കുട്ടിക്കൃഷ്ണമാരാർ ഇവരുടെ വാക്യങ്ങളിലെ വൈരൂപ്യം എടുത്തുകാണിക്കാവുന്നതാണ്. സ്ഥലത്തിൻെറ കുറവുകൊണ്ട് അതിന് തുനിയുന്നില്ല ഞാൻ.

ശുദ്ധമായ ഗദ്യമെഴുതാൻ പ്രയാസമാണെന്ന സത്യം മറന്നുകൊണ്ടു സി.വി. വാസുദേവഭട്ടതിരി കുറെക്കാലമായി എൻെറയും മററുള്ളവരുടെയും വാക്യങ്ങൾ തെററുതിരുത്തിക്കാണിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ ആ തിരുത്തലുകൾ രണ്ടാംതരം തെററുകളല്ല, ഒന്നാംതരം തെററുകളാണ്. അതുവ്യക്തമാക്കിത്തരാൻ ഈ കൊച്ചുലേഖനത്തിൽ ഇടമില്ല. ഒരുകാര്യം മാത്രം ചൂണ്ടിക്കാണിക്കാം. മഹാപണ്ഡിതനെന്നു ഭാവിച്ച് മാന്യന്മാരെ നിന്ദിക്കുകയും അപമാനിക്കുകയും ചെയ്യുന്ന ഭട്ടതിരിക്ക് 'വിരോധ'വും 'വിരോധാഭാസ'വും തമ്മിലുള്ള വ്യത്യാസമെന്തെന്ന് അറിഞ്ഞുകൂടാ. 'ഭാഷാപോഷിണി'യിൽ അദ്ദേഹം എഴുതുന്നു:—''ഈ വിരോധാഭാസത്തിന് ഒരു നിരൂപകൻ ന്യായം കണ്ടെത്തി'' (പുറം 85) വിരോധമില്ലാതിരിക്കെ വിരോധമുണ്ടെന്നു തോന്നുന്നതാണ് വിരോധാഭാസം. ('വിരോധം തോന്നുമാറുക്തി വിരോധാഭാസമായിടും' എന്നു 'ഭാഷാഭൂഷണ'ത്തിൽ) വാസുദേവഭട്ടതിരി വിരോധമെന്ന അർത്ഥത്തിൽ വിരോധാഭാസം എന്നു പ്രയോഗിച്ചിരിക്കുന്നു. ഇദ്ദേഹമാണോ സംസ്കൃതഭാഷാപണ്ഡിതൻ? ഇദ്ദേഹമാണോ മലയാളഭാഷാ പണ്ഡിതൻ? ഇദ്ദേഹമാണോ വൈയാകരണൻ? ലജ്ജാവഹം! ''അന്യൻെറ കണ്ണിലെ കരടുകാണുന്ന നീ നിന്നുടെ കണ്ണിലെ കുന്തം കാൺമീല''

സി.വി. വാസുദേവഭട്ടതിരിയെപ്പോലെ നിന്ദനവും അപമാനനവും നിത്യത്തൊഴിലാക്കിയിരിക്കുന്നു ദീപിക ആഴ്ചപ്പതിപ്പിൽ 'കാണാപ്പുറം' എന്ന കോളമെഴുതുന്ന പരശു. സത്യത്തിൽ സത്യമായ മൂന്നു സംഭവങ്ങൾ ഞാൻ വിവരിച്ചത് കള്ളക്കഥകളായി അദ്ദേഹം കാണുന്നു. ഒരുത്തൻ സത്യം പറയുമ്പോൾ തെളിവൊന്നുമില്ലാതെ അയാളുടെ മുഖത്തു നോക്കി അതു കള്ളമാണെന്നു പറയുന്നത് മാന്യതയുടെയോ ഉചിതജ്ഞതയുടെയോ ലക്ഷണമല്ല. 'ഗായികയും നർത്തകിയും ഗ്രാഡുഎയ്ററുമായ ഒരു യുവതിയുടെ....' എന്നു ഞാനെഴുതിയതിനെക്കുറിച്ച് പരശു ചോദിക്കുന്നു: ''സ്ത്രീകൾ എം. കൃഷ്ണൻനായർക്കു കത്തെഴുതുമ്പോൾ അവരുടെ വയസുകൂടി അതിൽ രേഖപ്പെടുത്താറുണ്ടോ?'' പരിഹാസം നന്ന്. അതിനു മറുപടി ആ യുവതിയുടെ കത്തിലെ വാക്യങ്ങൾ തന്നെയാവട്ടെ:—

''സർ. നേരിട്ടല്ലെങ്കിലും നാം തമ്മിൽ ഒരിക്കൽ പരിചയപ്പെട്ടിട്ടുണ്ട്. 1982 മാർച്ചിലെ 'ഗൃഹലക്ഷ്മി'യിൽ 'മരീചിക' എന്ന എൻെറ കഥ പ്രസിദ്ധീകരിച്ചു. അതേക്കുറിച്ച് 'സാഹിത്യവാരഫല'ത്തിൽ (കുങ്കുമത്തിലാണെന്നു തോന്നുന്നു) നല്ല അഭിപ്രായം താങ്കൾ എഴുതുകയുണ്ടായി. കഥയെഴുതുമ്പോൾ ഒരു 18 കാരിയായിരുന്ന ഞാൻ അത് 'ഗൃഹലക്ഷ്മി'ക്കു അയച്ചുകൊടുത്ത് പ്രസിദ്ധീകരിച്ചപ്പോഴേക്കും 19-ാം പിറന്നാളാഘോഷിച്ച്, താങ്കളുടെ അന്നത്തെ സംബോധന അന്വർത്ഥമാക്കിയ ഒരു 'ശ്രീമതി' ആയിക്കഴിഞ്ഞിരുന്നു.'' 1982-ൽ പത്തൊൻപതുവയസ്സുണ്ടായിരുന്ന പെൺകുട്ടി ഏഴുവർഷം കഴിഞ്ഞപ്പോൾ (1989 ആയപ്പോൾ) ഇരുപത്താറുവയസ്സുള്ള യുവതിയായി. ഞാൻ എഴുതിയതിൽ എവിടെയാണ് കള്ളം? (മററു മാർഗ്ഗമില്ലാത്തതുകൊണ്ടാണ് ഒരു സ്വകാര്യക്കത്തിലെ ചിലവാക്യങ്ങൾ ഞാൻ പരസ്യപ്പെടുത്തിയത്. കത്തയച്ച യുവതിയോട് ഞാൻ മാപ്പു ചോദിക്കുന്നു)

ഒന്നിനും മര്യാദയില്ലാത്തകാലമാണ് ഇതെന്ന് എനിക്കറിയാം. എങ്കിലും ഇത്രത്തോളമാകാമോ?

* * *

1973-ൽ പാരീസിലെ ഒരു കോടതി ഒരുത്തനെ എട്ടുകൊല്ലത്തെ തടവിനുശിക്ഷിച്ചു. കാരണം അയാൾ ഭാര്യയെ കൊന്നു എന്നതായിരുന്നു. ഇറച്ചി കരിച്ചുകളഞ്ഞതിൻെറ പേരിൽ ഭർത്താവ് ഭാര്യയെ അടിച്ചു. അവൾ ചത്തുപോകുകയും ചെയ്തു. അവൾ അയാളുടെ രണ്ടാമത്തെ ഭാര്യയായിരുന്നു. ആദ്യത്തെ ഭാര്യയെയും അയാൾ ചവിട്ടി നടുവൊടിച്ചു. അതിൻെറ പേരിൽ അയാൾ ഏഴുകൊല്ലം കാരാഗൃഹത്തിൽ കിടന്നവനാണ്. ഒരുദിവസം ആഹാരം കഴിക്കാൻ അയാളെത്തിയപ്പോൾ ഭാര്യ അയാളുടെ മുമ്പിൽ വിളമ്പിയത് വേകാത്ത ഇറച്ചിയായിരുന്നു. കോപിഷ്ഠനായ ഭർത്താവ് അവളെ ചവിട്ടി. പാവത്തിൻെറ നട്ടെല്ലുതകർന്നുപോയി. ആഹാരം വേണ്ടമട്ടിൽ തയ്യാറാക്കേണ്ടത് ഭാര്യയുടെ ചുമതലയാണെന്നു കൂടി അഭിപ്രായപ്പെട്ടതിനുശേഷമാണ് കോടതി അയാളെ ജയിലിൽ അയച്ചത്. കേരളത്തിലെ ഭർത്താക്കന്മാർ ഫ്രഞ്ചുകാരനെപ്പോലെ കോപിച്ചാൽ? അവർക്കും ജയിലിൽ പോകേണ്ടതായിവരും. അത്തരത്തിലാണ് ഭാര്യമാരുടെ പാചകവിദ്യ. വിമർശിക്കുന്നവരുടെ നേർക്കു കവികൾക്കും കഥാകാരന്മാർക്കും ഫ്രഞ്ചുകാരൻെറ മാനസികനിലയുണ്ടായാൽ? ഞാൻ എപ്പൊഴേ വധിക്കപ്പെട്ടേനേ.

